// Saraswath Vani

*Published by*
**SAMYUKTHA GOWD SARASWATH SABHA**
SOORAJ JEWELLERS,
KAMMATH LANE, CALICUT - 673 001, PH : 2701420
Reg. No. 16 / 1974



खंड 44 | अंक 1 | (केवळ अंगा खातीर) | 2022 जानेवारि

## मांडावळ

पान



**ATTENTION PLEASE**

**Materials, News items for publication in the Saraswath Vani should be sent to the following address before 20th of each month:**

**Editor, Saraswath Vani**
**60/4756, Near District Jail**
**Puthiyara, Kozhikode - 673004**
**e-mail: saraswathvani@gmail.com**

## प्रार्थना

The Lord who watches over the universe and fully understands the truth behind all things, may He protect us all.

## सुभाषितम्

Owe be to the man uncharitable; even animals are better, for, they serve even after death.

**(Subhashitamanjari 436:274)**

## अमृतवचनम्

"My first point is that India occupies a key position in the world, and has always done so. My second point is that India is an epitome of the present day world. My third point is that in India there is an attitude towards life, and an approach to the handling of human affairs that answers to the need of the present situation – and this is not only inside India, but in the world as a whole.

**(British historian Arnold Toynbee**

# ശ്രീമദ് സംയമീന്ദ്ര തീർത്ഥസ്വാമികളുടെ ഈശാവാസ്യ - കേനോപനിഷത്തുക്കളുടെ മധ്വഭാഷ്യം - മലയാള വ്യാഖ്യാനസഹിതം

യു. ഗോപാൽ മല്ലർ

“ലൗകികസുഖം ക്ഷണികമാണെന്നതോടൊപ്പം ദു:ഖസമ്മിശ്രമാണെന്ന ദോഷം കൂടിയതിനുണ്ട്. അതായത്, ഏതൊന്നിനെയാണോ നാം സുഖമെന്ന് കരുതുന്നത്, അതിൽ തന്നെ ദു:ഖത്തിന്റെ ബീജവും ഉണ്ടായിരിക്കും. വിശന്നു വലഞ്ഞിരിക്കുന്ന ഒരുവന് വിശിഷ്ടവിഭവങ്ങളോടുകൂടിയ മൃഷ്ടാന്നഭോജനം വിളമ്പാമെന്ന് പറഞ്ഞാൽ ലഭിക്കുന്ന സുഖാനുഭൂതി, ഭക്ഷണശേഷം മുക്കാലിയിൽ കെട്ടി മുപ്പതടികൂടി കിട്ടുമെന്ന് അറിയുന്ന മാത്രയിൽ നഷ്ടപ്പെടും. അയാൾ അവിടെനിന്ന് എഴുന്നേറ്റ് പോവുകയായിരിക്കും ഫലം!

അങ്ങനെയെങ്കിൽ ജനങ്ങൾ ക്ഷണികസുഖത്തിൽ ഭ്രമിക്കുന്നതെന്തുകൊണ്ട് എന്ന ചോദ്യം പ്രസക്തമാണ്. പരിണതിയെക്കുറിച്ചുള്ള അജ്ഞതയാണിതിന് കാരണം. ലൗകികസുഖത്തിൽ നിന്നും ഭിന്നമാണ് പാരത്രികസുഖം. അത് ശാശ്വതമാണ്. അത് ഒരിക്കലും നശിക്കുകയോ കുറയുകയോ വിപരീതാവസ്ഥയെ പ്രാപിക്കുകയോ ചെയ്യില്ല. കലിയുഗത്തിൽ കേവലം സ്വധർമ്മാനുഷ്ഠാനത്തിലൂടെ മോക്ഷപ്രാപ്തി സാധ്യമാണെന്ന് ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു.

ബ്രാഹ്മണകുലത്തിൽ ജനിച്ച നാം വൈഷ്ണവമതാനുയായികളാണ്. നമുക്ക് അനുഗുണമായ ആചാരവിചാരാദികളെക്കുറിച്ച് നമ്മുടെ പൂർവാചാര്യനായ ശ്രീമദ് മധ്വാചാര്യസ്വാമികൾ നിർദ്ദേശിച്ചിട്ടുണ്ട്. ശ്രീ മധ്വാചാര്യ ഗുരുപാദർ വായുദേവന്റെ അവതാരമാണ്. ഏതാണ്ട് ആയിരംവർഷം മുമ്പാണ് മധ്വാചാര്യർ ഭൂജാതനായത്. അതിനും എത്രയോ കാലം മുമ്പുണ്ടായ വേദത്തിൽ മധ്വാചാര്യരെക്കുറിച്ചുള്ള സൂചനകൾ കാണാം. അവതാരമൂർത്തിയും പൂർണപ്രജ്ഞനുമായ മധ്വാചാര്യസ്വാമികളുടെ അനുയായികളാണ് നാമെന്നത് നമ്മെ സംബന്ധിച്ച് അഭിമാനകരമാണ്.

നാം ഗോവയിൽ നിന്ന് പലായനം ചെയ്തത് നമ്മുടെ ധർമ്മത്തെ സംരക്ഷിക്കാനാണ്. മതപരിവർത്തനകുതുകികളായ പോർച്ചുഗീസുകാരുടെ കുചേഷ്ടിതങ്ങളിൽ അകപ്പെട്ട് ഹൈന്ദവസംസ്ക്കാരത്തെയും ബ്രാഹ്മണധർമ്മത്തെയും പരിത്യജിക്കാൻ വിസമ്മതിച്ച് നമ്മുടെ പൂർവ്വികന്മാർ, കയ്യും കണക്കുമില്ലാത്ത അവരുടെ സ്ഥാവരസ്വത്തുക്കൾ തൃണവൽഗണിക്കുകയും ഉപേക്ഷിക്കുകയും ചെയ്തുകൊണ്ടാണ് അവിടം വിട്ട് മറ്റിടങ്ങളിലേക്ക് പോയത്. അവരെ സംബന്ധിച്ച് അവയെക്കാളെല്ലാം പ്രധാനം സ്വധർമ്മ സംരക്ഷണമായിരുന്നു!”

ഏറെക്കുറെ ഏഴ് പതിറ്റാണ്ടുകൾക്ക് മുമ്പ് ശ്രീമദ് സുധീന്ദ്രതീർത്ഥ സ്വാമിതൃപ്പാദങ്ങൾ കൊങ്കണി ഭാഷയിൽ തുറവൂർ ക്ഷേത്രത്തിൽ നടത്തിയ അനുഗ്രഹ പ്രഭാഷണത്തിൽ നിന്നെടുത്ത ഭാഗങ്ങളുടെ മലയാള പരിഭാഷയാണ് മേലെ കൊടുത്തിരിക്കുന്നത്.

അടുത്തതായി, നമ്മുടെ സമുദായത്തിന്റെ ഇപ്പോഴത്തെ അവസ്ഥയെക്കുറിച്ച് സ്വാമിതൃപ്പാദങ്ങൾ പറഞ്ഞ കാര്യങ്ങൾ ഉദ്ധരിക്കാം: “ശ്രീ ശങ്കരന്റെ

കാലംതൊട്ട് അദ്വൈതികൾ ഭാരതവ്യാപകമായി നിരന്തരം അതിന്റെ (അദ്വൈതസിദ്ധാന്തത്തിന്റെ) പ്രചാരണത്തിനുവേണ്ടി പ്രവർത്തിച്ചു പോന്നു. ഈ മത്സരത്തിൽ ദ്വൈതദർശനം പിറകിലായിപ്പോയി....... നമ്മുടെ ശിഷ്യസമുദായത്തെ സംബന്ധിച്ചും പൊതുവെ താല്പര്യം അപ്രധാനമായ മറ്റ് കാര്യങ്ങളിലാണ്. ദ്വൈതസിദ്ധാന്തം എന്താണെന്നോ തങ്ങൾ എന്തുകൊണ്ടാണ് ദ്വൈതികളായതെന്നോ അറിയാൻ അവർക്ക് തീരെ താല്പര്യമില്ല.'' സംസ്കൃതവും വേദങ്ങളും ആഗമശാസ്ത്രങ്ങളും കർമ്മാംഗങ്ങളും പഠിക്കുകയും അവയിൽ പ്രാവീണ്യം നേടുകയും ചെയ്തവർ നമ്മുടെ സമാജത്തിൽ ഇല്ലെന്നത് അവിടുത്തെ വല്ലാതെ അലട്ടിയിരുന്നു. ''സന്ന്യാസദീക്ഷ സ്വീകരിച്ച് മഠത്തിൽ ശിഷ്യസ്വാമികളാകുന്നവർക്ക് ശിക്ഷണവും പരിശീലനവും നൽകാൻ പോലും പുറമെനിന്ന് പണ്ഡിതന്മാരെ വരുത്തണമെന്നതാണ് ഇപ്പോഴത്തെ സ്ഥിതി'' എന്ന് അവിടുന്ന് പറയുമായിരുന്നു.

ഗൗരവമാർന്ന ഈ വിഷയത്തെക്കുറിച്ച് നമ്മുടെ സമാജം കാര്യമായി ചിന്തിക്കുകയും പരിഹാരം കാണേണ്ടതുമാണെന്നത് നിസ്തർക്കമാണ്. മധ്വാനുയായികളെ സംബന്ധിച്ച് കർണ്ണാടകയിലെയും കേരളത്തിലെയും സ്ഥിതിഗതികൾ വ്യത്യസ്തമാണ്. കേരളത്തിൽ ഒരു പക്ഷെ ഗൗഡസാരസ്വത ബ്രാഹ്മണരും ഉഡുപ്പിയിൽ നിന്ന് കേരളത്തിലെത്തി സ്ഥിരതാമസമാക്കിയ മധ്വബ്രാഹ്മണരും മാത്രമായിരിക്കണം മധ്വാചാര്യരുടെ ദ്വൈതമതം പിന്തുടരുന്ന ജനവിഭാഗങ്ങൾ. അവരുടെ അംഗസംഖ്യ വളരെ കുറവാണ്. ഈ കാരണം കൊണ്ടായിരിക്കണം മധ്വദർശനത്തിന്റെയൊ മധ്വാചാര്യരുടെ കൃതികളുടെയൊ മലയാള പരിഭാഷ ഏറെയൊന്നുമില്ലെന്നു തന്നെ പറയാം.''ഭാരതീയ ദർശനം'' എന്ന തന്റെ വിഖ്യാത കൃതിയിൽ ശങ്കരന്റെ അദ്വൈതവേദാന്തം, രാമാനുജന്റെ ഈശ്വരവാദം എന്നിവക്ക് ഓരോ അദ്ധ്യായം നീക്കിവെച്ച ഡോ. എസ്. രാധാകൃഷ്ണൻ ശൈവമതവും ശാക്തേയമതവും നവീനവൈഷ്ണവമതവും എന്ന അദ്ധ്യായത്തിൽ കേവലം മൂന്ന് പുറങ്ങളി(വാല്യം 2. പുറം 742-744) ലായാണ് മധ്വദർശനത്തെക്കുറിച്ച് പ്രതിപാദിച്ചിരിക്കുന്നത്!

ശ്രീമത് മധ്വാചാര്യസ്വാമികളുടെ 87 കൃതികളുണ്ടെന്നാണ് പറയപ്പെടുന്നത്. ദശോപനിഷത്ത് ഭാഷ്യം, ഭഗവദ്ഗീതാഭാഷ്യം, ഭഗവദ്ഗീതാതാത്പര്യനിർണയം, ബ്രഹ്മസൂത്രഭാഷ്യം, അണുഭാഷ്യം, അനുവ്യാഖ്യാനം, മായാവാദഖണ്ഡനം, വിഷ്ണുതത്ത്വവിനിർണയം, സദാചാരസ്മൃതി, യതിപ്രണവകല്പം, മഹാഭാരതതാത്പര്യനിർണയം, ദ്വാദശസ്തോത്രം, ഋഗ്വേദഭാഷ്യം (പ്രഥമ മണ്ഡലത്തിലെ 40 സൂക്തങ്ങൾ) എന്നിവ ഉൾപ്പെടുന്നതാണ് ഈ വാങ്മയം.

ശ്രീമദ് സുധീന്ദ്രതീർത്ഥ സ്വാമികൾ അവിടുത്തെ ഗുരുവര്യർ ശ്രീമത് സുകൃതീന്ദ്രതീർത്ഥ സ്വാമികളുടെ ദിവ്യനാമത്തിൽ ഒരു പഠന- ഗവേഷണ കേന്ദ്രം - സുകൃതീന്ദ്ര ഓറിയന്റൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് - ആരംഭിച്ചത് സംസ്കൃതം, വേദങ്ങൾ, ആഗമശാസ്ത്രങ്ങൾ മുതലായ അദ്ധ്യാത്മിക - സാംസ്കാരിക വിഷയങ്ങളിൽ ആധികാരിക പരിജ്ഞാനം സിദ്ധിച്ചവരെ സൃഷ്ടിക്കുക എന്ന ഉദ്ദേശ്യത്തോടെ ആയിരുന്നു. അപ്രകാരം ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഡയറക്ടർ ഡോ. വി. നിത്യാനന്ദ ഭട്ടിന്റെ വാക്കുകളിൽ ''ദ്വൈതസിദ്ധാന്തങ്ങളുടെ വ്യവസ്ഥാപകനായ ശ്രീമധ്വാചാര്യരുടെ സിദ്ധാന്തങ്ങളും സന്ദേശങ്ങളും കൈരളീ ഭാഷയിൽ തന്നെ കേരളീയ ജനതയിലേക്ക് എത്തിക്കുക എന്ന ലക്ഷ്യത്തോടെ'' പുസ്തകപ്രകാശനം ചെയ്തുവരുന്ന ഇൻസ്റ്റിറ്റ്യൂട്ട് ശ്രീ മധ്വാചാര്യർ - ജീവിതവും ദർശ

നവും, ഖണ്ഡനത്രയം, തത്ത്വാദിത്രയം എന്നീ ഗ്രന്ഥങ്ങൾ വളരെ നേരത്തെ തന്നെ പ്രസിദ്ധീകരിച്ചിട്ടുണ്ട്." നമ്മിലെത്രപേർക്ക് ഇതറിയാമെന്നത് മറ്റൊരു കാര്യം!

ശ്രീ കാശിമഠാധിപതികൾ ശ്രീമദ് സംമ്യമീന്ദ്രതീർത്ഥ സ്വാമികൾ രചിച്ച ഈശാവാസ്യ, കേനോപനിഷത്തുക്കളുടെ മധ്വഭാഷ്യം - മലയാള വ്യാഖ്യാനസഹിതം എന്ന കൃതിയുടെ പ്രസാധകക്കുറിപ്പിൽ പറഞ്ഞ പോലെ മറ്റ് വേദാന്ത ചിന്താധാരകളെ വിമർശിക്കാതെ സരളമായ കൈരളീ ഭാഷയിൽ മധ്വഭാഷ്യമനുസരിച്ചുതന്നെ ആന്തരികാർത്ഥത്തെ കേരളീയർക്ക് മനസ്സിലാക്കി ക്കൊടുക്കുവാൻ ശ്രമിച്ച കൃതിയും പ്രസിദ്ധീകരിച്ചിരിക്കുന്നത് സുകൃതീന്ദ്ര ഓറിയന്റൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് തന്നെയാണ്.

ശ്രീ ശൃംഗേരി ശാരദാപീഠത്തിലെ 34-ാമത് ജഗത്ഗുരു ശ്രീ ശങ്കരാചാര്യർ ശ്രീമദ് ചന്ദ്രശേഖര ഭാരതി സ്വാമികളെ, ശാങ്കരദർശനത്തിന്റെ അടിസ്ഥാന ത്തിൽ മറ്റ് വേദാന്ത സമ്പ്രദായങ്ങളെ ഖണ്ഡിച്ചുകൊണ്ട് സ്വയം രചിച്ച കൃതിയുമായി ഒരു പണ്ഡിതൻ സമീപിച്ചു. ആചാര്യ സ്വാമികൾ (ആദി ശങ്കരാ ചാര്യർ) മറ്റുള്ളവരുടെ ദർശനങ്ങളെ ഖണ്ഡിക്കാൻ നമ്മളോട് നിർദ്ദേശിച്ചിട്ടി ല്ലല്ലോ! ഇതായിരുന്നു അവിടുത്തെ മറുപടി. ഇത്തരുണത്തിൽ ഇതാണ് ഞാൻ ഓർത്തുപോയത്. മഹദ് പുരുഷന്മാർ ഒരുപോലെ ചിന്തിക്കുന്നു എന്നാണിത് കാണിക്കുന്നത്!

ഗ്രന്ഥത്തിന്റെ അവതാരിക എഴുതിയിരിക്കുന്നത് പരിണതപ്രജ്ഞനായ ഡോ. ജി. ചന്ദ്രശേഖരപ്രഭുവാണ്. ഭാരതം പുണ്യഭൂമിയും കർമ്മഭൂമിയും ആണെന്നും, വേദോ/ഖിലോ ധർമ്മമൂലം എന്ന മനുസ്മൃതിയിലെ വാക്യം [2:6] ഉദ്ധരിച്ചുകൊണ്ടു എല്ലാ ധർമ്മങ്ങളുടെയും അടിസ്ഥാനം ജ്ഞാനഭണ്ഡാര മായ വേദങ്ങളാണെന്നും പറഞ്ഞുകൊണ്ടാരംഭിക്കുന്ന അവതാരകൻ ഉപനിഷ ത്തുക്കളുടെ സാമാന്യ വിവരണം നൽകുന്നതോടൊപ്പം അവതാരികയിൽ ഈശാവാസ്യം, കേനം എന്നീ ഉപനിഷത്തുക്കളുടെ സവിശേഷതകളെക്കുറിച്ചു പ്രതിപാദിക്കുകയും ചെയ്യുന്നുണ്ട്. കൂടാതെ ശ്രീ ശങ്കരാചാര്യരുടെ അദ്വൈത സിദ്ധാന്തം, നിർഗുണബ്രഹ്മവാദം, മായാവാദം എന്നിവയെ നിരാകരിക്കുകയും, ഉപനിഷത്തുക്കളുടെ കേന്ദ്രപ്രതിപാദ്യം ഏകദൈവസിദ്ധാന്തമാണെന്ന് പറ ഞ്ഞുവെക്കുകയും ചെയ്യുന്നു.

ശ്രീമദ് സംമ്യമീന്ദ്രതീർത്ഥ സ്വാമിതൃപ്പാദങ്ങളുടെ ഈ ഉപനിഷത്ത് വ്യാഖ്യാനം ആഴത്തിൽ പഠിക്കാനും, അതിൽ പ്രതിപാദിക്കപ്പെട്ട ശാശ്വതതത്ത്വ ങ്ങൾ ജീവിതത്തിൽ സാർത്ഥകമാക്കാനും നാമോരുത്തരെയും ശ്രീ കാശിമഠ ഗുരുപരമ്പരയും ശ്രീ വ്യാസ-രഘുപതി ദേവരും അനുഗ്രഹിക്കുമാറാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. അനന്യമായ ഭക്തി ജ്ഞാനോദയത്തിലേക്കും, ജ്ഞാനം ആത്മാർപ്പണത്തിലേക്കും നയിക്കും എന്ന ശ്രീമദ് സുധീന്ദ്രതീർത്ഥ സ്വാമി സദ്ഗുരുവര്യരുടെ അമരവാണി എപ്പോഴും നമുക്ക് മാർഗ്ഗദർശകമാകട്ടെ! അനതിവിദൂരമായ ഭാവിയിൽതന്നെ അവിടുന്ന് ചൂണ്ടിക്കാണിച്ച ന്യൂനത ശ്രീ ഗുരുവര്യരുടെയും ഭഗവാന്റെയും അനുഗ്രഹശിസ്സുകൾകൊണ്ട് നമ്മുടെ സമാ ജത്തിന് പരിഹരിക്കാനാവുമെന്ന് പ്രത്യാശിക്കാം. സമാജത്തിൽ വരാനിരി ക്കുന്ന ശുഭകരമായ മാറ്റത്തിന്റെ കാര്യത്തിൽ വഴിത്തിരിവായിരിക്കും ശ്രീമദ് സംമ്യമീന്ദ്ര തീർത്ഥസ്വാമികളുടെ ഈ ഉപനിഷത്തുക്കളുടെ മധ്വഭാഷ്യം എന്ന് പ്രതീക്ഷിക്കാം.

# “रामायण-मानवतेचें उदात्त दर्शन”

9

[स्वामि चिद्‌भवानन्दजीले आंगलेय मूलकृतीचें कोंकणी स्वतंत्र भाषान्तर]

कृष्ण नारायण नायक, गोश्रीपुर

## “विश्वामित्र ऋषीलें उत्थानाचें चरित्र”

रामायण - (9)

कृष्ण नारायण नायक, गोश्रीपुर

विश्वामित्र-संघ मिथिलापुरीन्तु पावलें। थांगा सर्वत्र समृद्धि सौभाग्य वृष्टि द्रष्टि पळि। जनावराक दिकतशीचि दिस्तालें- विद्यावन्त शीलन्वन्त संस्कारवन्त विभागु थंगाचो म्हुण। यज्ञाक जयत्तेकडे थाकून प्रधानी प्रतिनिधि पांवत्‌चि अस्सिले। निपुण ऋत्विक कर्मनिरत थंगा दिकूक पळ्ळे। मुख्य पुरोहितु अस्सिलो गौतम-अहल्या दम्पतींलो जेष्ठ पुत्रु शतानन्दु। तन्नि विश्वामित्र ऋषीक अनिक संघाक भव्य आदरोपचारानि स्वागत केल्लें। रामानिमित्ति आवसूलि शाप निवृत्ति तदनन्तर आवसु-बापसू पुनः समागम इत्यादि पूर्व शुभ वृत्तान्त विश्वामित्र ऋषी लागी थाकून आयकून पुरोहित शतानन्द कृतार्थ जल्ले।

अध्यात्म आदित्य विश्वामित्र आनि संघ थांगा पाविल्ले शुभ वर्तमान आयकून जनकरायाक आनन्दु भर्लो। यज्ञवेदि कडे तांका स्वागत कोरूक ते स्वयं आयले। अनन्त धन्यवाद सागून रायान आगतांक आनयु कोल्लो तान्तु भर्सि रायालि श्रद्धा संघान्तुले दोनि तेजोवन्त युवकांचेरि पळि। विश्वामित्र ऋषीन सविस्तर तांचो परिचयु केल्लो। सिद्धाश्रम यज्ञ निर्वहनाक तांगेले वीर पराक्रम प्रकटन विवरण केल्लें। मिथिलाधिपाले रवळारान्तुले दिव्यधनुष दर्शनाक तांका लग्गि हळयाचि म्हुण जाणैलें। अन्तरार्थु गूढ सन्देश आयकिल्यानि ग्रहण केल्लेकिं?

फुडे चारि मुख्य उद्देशानि तस्सले महायज्ञ चलासिताले। देशाचि भौतिक उन्नति व्यक्तु करप जालें। जनपदाले सामूहिक विकास अवबोध आगतांक मेळतालें। थंयचें विवेक विज्ञान प्रदर्शन प्रचरण प्रसारण समझूक सगटांक सुसाध्य जत्तालें। नन्तना चोवत्तें एक विशेष लक्ष्यायि वर्तालें। उदाहरणाक, दशरथ महारायालें पुत्रकामेष्टि यज्ञाक सन्तान लब्धि देकि अस्सिल्लि।

यज्ञारंभ सभे, उद्‌भोधनान्तु शतानन्द पुरोहितानि विश्वामित्र ऋषी विशिं सुदीर्घ भाषण दिल्लें। उन्नत एकाग्रतेन तन्नि पाविल्ले परमदा पासून आकर्षक विवरण तन्तु

आयलें। तस्सले श्रेष्ट ऋषिलें अपूर्व सानिध्य प्राप्त जल्लेल्यान्तु चारित्नार्थ्य जाणेलें। महत्कार्य निर्वहणाक अनीवार्य जाय जल्लेले जागरूकते पासून वर्णन केल्लि। सत्प अश्रद्धेन अवमतीन ऐवयात जालेलें भविष्य काणु काणु सांगिले।

विश्वामित्र पूर्वीन्तु एक प्रगल्भ रायु जावनु विराजेताले। तांगेलि जनसेवा श्रद्धा. भरण निर्वहण सुद्रढ अस्सिल्लें। तस्सि अस्तना वसिष्ट ऋषी लगि एक संघर्षाक कारण जल्लें। त्या फन्ता मृगया विनोदा मोधें ते वसिष्ट ऋषीले पर्णाश्रम प्रदेशाक पावले। थंगाचो सत्कार उपचार व्यवस्था इत्यादिक दिक्रून रायाक दोळे विस्मयिसले। तक्का मूल निदान त्या आश्रमान्तुलि गोमाता म्हुण राय्यान मनान्तु केल्ले। तिका हाथान्तु कोर्का म्हुण रायाक विचारु उदेलो। उद्देशु ग्रहण केल्लेले त्रिकालज्ञु महातापसि वसिष्ट निस्संग रावीले। रायालो घोर गंभीर बलप्रयोगु केवल एक दण्डकमण्डळु धारि मुकारि निष्प्रभ - निष्फल जल्लो। अध्यात्म शक्तिते भौतिक शक्ति पस्सि फाव-जीद म्हुण विश्वामित्राक समझलें। जल्यारि तीं अक्षय अजय अपार शक्ति स्वायत्त कोरूक जल्लो लागी उद्यमु। सुदीर्घ तपश्चर्येन आद्याक ऋषि सांगारि राजर्षि पद तस्सि विश्वामित्रानि प्राप्त केल्लें। जल्यारि वांचट ब्रह्मर्षि पदाक तें अस्सिले। सडळ जावनात्तिल्लें प्रयत्नु तन्नि दुस्सरि आरंभाल्ला। ता परिश्रम सरळ न्हंय जल्लो। अप्सरा मेनकेले लुभावणेन विघ्न पळ्ळें। मात्र न्हंय सन्तान उत्पत्तिपर्यन्त चंवर्कीलि। बोधोदयानन्तर मौढ्य मुक्तीक प्रयत्नु आरंभाल्लो। कठिन तपस्स पारम्यतेरि पांवचाक जलें। जल्यारि विघ्न दुस्सरि वेष्टण घेत्तलें। मन भष्टांवचाक त्या फन्ता रंभा पावली। क्रोधान तिका तिरस्कार केल्लो ह्वय। पुण तपतेजस्व क्षय. क्रोधा निमित्ति आयलेंचि। चूकि समझीलि। सोळ्ळेना। सगल्यान सलेनाति। वैकल्य मुक्ति पावनु पुनः मुकारि सर्ले। आखेरि प्राप्त केल्लें परमपद ब्रह्मर्षि! एक जीवमानान्तु उत्तलेंचि मनोबलान अखण्ड चर्येन निष्टेन विघ्नराशि दान्टवून, पतन सर्वय तारण कोर्नु पश्चाताप प्रायाश्चित प्रतिविधि इत्यादि प्रक्रीयेनि परमपदारुढ जल्लेंचि। विश्वामित्र ऋषीलें उत्थान चरित्र तस्सि केदनाकीय अनश्वर अस्स।

शतानन्द पुरोहितालें तें भाषण विश्वामित्र ऋषीयि निर्मम निस्संग भावान आयकून बेसले। कस्सलो भावभेद विकार - विक्षोप वायर भित्तरि फुटल्लोना। उणत्वान्तु गुणत्वान्तु समभावना समदर्शीत्व ! त्या समुन्नत समीपनान्तु सगोळ सभा सरि स्तब्ध जल्लि।

# ആറന്മുള വള്ളസദ്യ

(മുൻലക്കം തുടർച്ച)

ഡോ. ആശ ജയകുമാർ

അങ്ങനെകറങ്ങി നടക്കുമ്പോഴാണ് ഒരു വൈറ്റ് ബോർഡ് എന്റെ ശ്രദ്ധയിൽപ്പെട്ടത്. പള്ളിയോട സേവാ സംഘം, ആറന്മുള എന്നാണ് തലക്കെട്ട്. ആറന്മുള വള്ളസദ്യ വഴിപാട്, 18-9-19 എന്ന് അതിനടിയിൽ എഴുതിയിരിക്കുന്നു. പിന്നെ വള്ളസദ്യ നടത്തുന്ന നാല് ഭക്തരുടെ പേരുകളും, അവരുടെ പള്ളിയോടത്തിന്റെ പേരും, സദ്യാലയത്തിന്റെ പേരും.

| വഴിപാടുകാരന്റെ പേറ് | പള്ളിയോടം | സദ്യാലയം |
|---|---|---|
| ഹിമ. എസ്. നായർ | ചെന്നിത്തല | ആഡിറ്റോറിയം No. 2 |
| അർച്ചിത | തോട്ടപ്പുഴശ്ശേരി | ആഡിറ്റോറിയം No. 3 |
| പ്രകാശ് ഗോപാലകൃഷ്ണൻ | അയിരൂർ | പാഞ്ചജന്യം |
| മിൽമസ്റ്റാഫ്, TVM | ഇടശ്ശേരി മല | N. S. S. കരയോഗ മന്ദിരം |

അപ്പോഴേക്കും വള്ളസദ്യ നടത്തുന്ന ഒരു ടീം അവിടെയെത്തി. അവരെക്കൊണ്ട് അവിടെ നിരത്തി വച്ചിരുന്ന ഒമ്പതു വിളക്കുകളിലൊന്നിന്റെ തിരി തെളിയിച്ചു. പിന്നെ പറ നിറപ്പിച്ചു. പറയിലെ നെല്ലിന്റെ നടുക്ക്, പച്ചക്കൊതുമ്പ് പിളർന്ന് അപ്പോൾ പുറത്തെടുത്ത തെങ്ങിൻപൂക്കുലയും നാട്ടി. വഴിപാടുകാരിയുടെ കുടുംബക്കാരെല്ലാവരും ഓരോ പിടി വീതം നെല്ല് പറയിൽ നിറച്ചു. വളരെ ഭക്ത്യാദരപൂർവ്വമാണ് ഈ ചടങ്ങുകൾ നടന്നത്. വഴിപാടുകാരുടെ പള്ളിയോടത്തിൽ ചാർത്താൻ പൂജിച്ച മാലയും നൽകപ്പെട്ടു. ഒരു കാര്യം പറയാൻ വിട്ടുപോയി. വഴിപാടുകാർ "വെറ്റ-പോലെ" സമർപ്പിച്ച കാര്യം - ആനക്കൊട്ടിലിൽ 12 തുശനിലയിൽ വെറ്റില-പുകയില-അടയ്ക്ക ഒരുക്കി വെച്ചിരുന്നുവെന്നു പറഞ്ഞിരുന്നല്ലോ. ഓരോ വഴിപാടുകാരിയും/കാരനും മുന്ന് "വെറ്റ-പോല" സെറ്റുകളും, താമരപ്പൂക്കൾ നിറച്ച തട്ടങ്ങളും പറയുടെയടുത്ത് സമർപ്പിച്ചു.

എന്നോടും ജയകുമാറിനോടും ഞങ്ങളുടെ വേഷവിധാനം കണ്ട് നിങ്ങൾ വള്ളസദ്യ വഴിപാട് നടത്തുന്നവരാണോ എന്ന് ചിലർ ചോദിച്ചതിന്റെ കാരണവും പിടികിട്ടി. വള്ളസദ്യ നടത്തുന്ന സ്ത്രീകൾ കസവുകരയുള്ള കേരളസാരിയും, പുരുഷന്മാർ കസവുകരയുള്ള മുണ്ടും രണ്ടാംമുണ്ടും അണിഞ്ഞാണ് വന്നിരിക്കുന്നത്.

സ്വർണ്ണക്കൊടിമരത്തിനു ചുവട്ടിൽ ഒരമ്മ കുഞ്ഞിനെക്കൊണ്ട് മഞ്ചാടിക്കുരു സമർപ്പിക്കുന്നതുകണ്ടു. ഈ കുസൃതിക്കുട്ടന് മഞ്ചാടിക്കുരു എവിടന്നുകിട്ടി എന്ന് ഞാൻ അന്വേഷിക്കുകയും, അതിന്റെ ഉറവിടം കണ്ടെത്തുകയും ചെയ്തു "കൊടിമരച്ചുവട്ടിൽ മഞ്ചാടി വഴിപാട്" എന്ന ബോർഡ് വച്ചിട്ടുണ്ട്. അതിനടുത്ത് ഒരു സ്റ്റൂളിൽ ചെറിയ സ്റ്റീൽ ബൗളുകളിൽ മഞ്ചാടിക്കുരു വിൽക്കാൻ വച്ചിട്ടുണ്ട്. (Rs.20/-per bowl)

ആനക്കൊട്ടിലിൽ പ്രവേശിക്കുന്നതിന്റെ ഇരുവശത്തുമായി അൽപം ഉയർന്ന രണ്ടു മണ്ഡപങ്ങളുണ്ട്. അതിലൊന്നിൽ, ഭഗവാനെക്കണ്ട് ഹർഷോന്മാദത്തോടെ ചിരിക്കുന്ന കുചേലന്റെ പ്രതിമയും കണ്ടു. ഉടനെയെടുത്തു, ഫോട്ടോ!

"നമുക്ക് വള്ളസദ്യയിൽ പങ്കെടുക്കാനുള്ള പാസ്സ് കിട്ടിയോ, വേണുജീ?

പാസ്സില്ലാത്തവരെ വള്ളസദ്യ നടക്കുന്നിടത്തേക്ക് കടത്തി വിടുകയില്ലെന്ന് എഴുതിവച്ചിരിക്കുന്നത് കണ്ടില്ലേ?'' എന്ന് അവിടെ വച്ചിരിക്കുന്ന ബോർഡ് ചൂണ്ടിക്കാണിച്ചുകൊണ്ട് ഞാൻ വേണുജിയോട് ചോദിച്ചു. ''കൊറച്ചു നേരം ക്ഷമിക്ക് *ആശമ്മേ! നമുക്ക് വേണ്ടി പാസ്സുകളുമായി ഒരാൾ ഇപ്പോഴെത്തും'' എന്ന് വേണുജി പറഞ്ഞു.

ശ്രീകോവിലിനകത്തുനിന്നും പത്മകുമാർ സാറും കൂട്ടരും പുറത്തേക്കു വന്നു. അൽപസമയത്തിനകം കഴുത്തിൽ രുദ്രാക്ഷമാലയും, മറ്റു പലതരം മാലകളും നെറ്റിയിൽ പലതരം പൊട്ടുകളും തൊട്ട മദ്ധ്യവയസ്കനായ ഒരാൾ വേണുജിയുടെയടുത്തെത്തി. രണ്ടുപേരും പരസ്പരം പുൽകി. ''ആശമ്മേ, ഇതാണ് ഞാൻ പറഞ്ഞ ആൾ. സോംനാഥ് സ്വാമി എന്നു നിങ്ങൾക്കു വിളിക്കാം. വലിയ ഭക്തനും, ജ്ഞാനിയുമാണ് ഇദ്ദേഹം'' എന്നും പറഞ്ഞു. ഞങ്ങളെല്ലാവരും സോംനാഥിനെവണങ്ങി. ചെറുപുഞ്ചിരിയോടെ അദ്ദേഹം പറഞ്ഞു: ''ഇനി സംസാരിച്ചു നിൽക്കാൻ നേരമില്ല. നമുക്ക് പമ്പയുടെ അക്കരെയെത്തണം. അവിടെ നിന്നാണ് പള്ളിയോടങ്ങൾ ക്ഷേത്രത്തിലേക്കു പുറപ്പെടുക. വരൂ.'' ഞങ്ങൾ ആലുവയിൽ നിന്നും വന്നവരുടെ കാറിലും, സോംനാഥിന്റെ കാറിലുമായി പമ്പാതീരത്തേക്കു പുറപ്പെട്ടു.

കാറിൽ യാത്രചെയ്യുന്നതിനിടയിൽ ''സോംനാഥ്ജി'' യിൽ നിന്നും അമ്പലപ്പുഴ ക്ഷേത്രത്തെപ്പറ്റിയും, വള്ളസദ്യയെപ്പറ്റിയും എനിക്ക് വിലയേറിയ ചില വിവരങ്ങൾ ലഭിച്ചു.

<u>ആറന്മുള ക്ഷേത്രവും വള്ളസദ്യയും</u>

ദ്വാപരയുഗം അവസാനിച്ച് കലിയുഗം തുടങ്ങുന്ന സമയം. യുധിഷ്ഠിരൻ സഹോദരന്മാരെ വിളിച്ചുവരുത്തി, അവരവരുടെ തേവാരബിംബങ്ങൾ യഥാവിധി പ്രതിഷ്ഠിക്കണം എന്ന് ആവശ്യപ്പെട്ടു. യുധിഷ്ഠിരന് തന്റെ തേവാരബിംബം തൃച്ചിറ്റാറ്റും, ഭീമൻ തൃപ്പലിയൂരും, അർജ്ജുനൻ പമ്പാനദീതീരത്തുള്ള നിലയ്ക്കൽ എന്ന സ്ഥലത്തും, നകുലൻ തിരുവൻവണ്ടൂരും, സഹദേവൻ തൃക്കൊടിത്താനത്തും അവരവരുടെ തേവാരബിംബങ്ങൾ പ്രതിഷ്ഠിച്ചു.

അർജ്ജുനന്റെ തേവാരബിംബം, നിലയ്ക്കൽ നാരായണപുരം എന്ന സ്ഥലത്തു നിന്നും ആയിരത്താണ്ടുകൾക്കപ്പുറം ആറന്മുളയിലേക്ക് മാറ്റി സ്ഥാപിച്ചു. ആറുമുളകൾ കൂട്ടിക്കെട്ടിയ ചങ്ങാടത്തിൽ വിഷ്ണുഭഗവാൻ ബ്രഹ്മചാരി വേഷത്തിൽ നിലയ്ക്കലിൽ നിന്നും പമ്പാനദീമാർഗ്ഗം ഇപ്പോൾ ആറന്മുള ക്ഷേത്രം സ്ഥിതിചെയ്യുന്നിടത്ത് എത്തി എന്നാണ് കഥ. ആറുമുളയിൽ വന്നെത്തിയതിനെഅനുസ്മരിച്ചാണ് ആറന്മുള എന്ന സ്ഥലനാമം ഉണ്ടായത്.

മദ്ധ്യ തിരുവിതാംകൂറിലാണ് തിരുവാറന്മുള ക്ഷേത്രം അടക്കമുള്ള പഞ്ചപാണ്ഡവക്ഷേത്രങ്ങൾ സ്ഥിതിചെയ്യുന്നത്. ഈ ക്ഷേത്രങ്ങളിൽ ഒരേ ദിവസം ദർശനം നടത്തുന്നത് പുണ്യമെന്നാണ് വിശ്വാസം. നേരത്തേ അറിയിക്കുകയാണെങ്കിൽ, നിങ്ങൾക്ക് അതിനുള്ള എല്ലാ സൗകര്യവും ഒരുക്കിത്തരാമെന്ന് സോംനാഥ്ജി പറഞ്ഞു.

<u>പള്ളിയോടങ്ങൾ</u>

പണ്ടു പണ്ട് കാട്ടൂർ മഠത്തിലെ ഭട്ടതിരി എല്ലാ തിരുവോണനാളിലും ബ്രാഹ്മണർക്ക് കാൽകഴുകിച്ചൂട്ട് നടത്തുക പതിവായിരുന്നു. അതു കഴിഞ്ഞേ മഠത്തിലെ അംഗങ്ങൾ ഓണസദ്യ കഴിക്കുകയുള്ളു. ഒരു വർഷം ഭട്ടതിരി ഏറെ നേരം കാത്തിരുന്നിട്ടും കാൽകഴുകിച്ചൂട്ടിൽ പങ്കെടുക്കുവാൻ ഒരു ബ്രാഹ്മണൻ

പോലും എത്തിയില്ല. ദു:ഖിതനായ ഭട്ടതിരി തിരുവാറന്മുളയപ്പനെമനസ്സിൽ ധ്യാനിച്ച് സങ്കടമുണർത്തിച്ചു. മഠത്തിലെ ഉണ്ണികളും വൃദ്ധരുമൊക്കെ വിശന്നു തളർന്നിരിക്കുകയാണ്. കുറച്ചു കഴിഞ്ഞപ്പോഴതാ, ഒരു ബ്രാഹ്മണബാലൻ പടി കടന്നു വരുന്നു! ഭട്ടതിരി സ്നേഹത്തോടെ, ആശ്വാസത്തോടെ, കാൽകഴുകിച്ചൂട്ട് നടത്തി. വയറുനിറച്ച്, തൃപ്തിയോടെ ഭക്ഷണം കഴിച്ച് ബാലൻ മടങ്ങുന്ന സമയത്ത് ഭട്ടതിരി പറഞ്ഞു: "അടുത്ത വർഷവും തിരുവോണത്തിനു വരണേ."

അന്നു രാത്രി ഭട്ടതിരി ഒരു സ്വപ്നം കണ്ടു. ഇനി എല്ലാക്കൊല്ലവും ഓണസദ്യയ്ക്കുള്ള വിഭവങ്ങൾ ആറന്മുള ക്ഷേത്രത്തിലെത്തിച്ചാൽ മതി എന്ന്! അപ്പോഴാണ് ആ ബാലൻ സാക്ഷാൽ ആറന്മുള ഭഗവാനാണെന്ന് ഭട്ടതിരിക്കു മനസ്സിലായത്.

അടുത്ത വർഷം മുതൽ ഭട്ടതിരി കാട്ടൂരിൽ നിന്നും ഓണസദ്യയ്ക്കുള്ള വിഭവങ്ങൾ കമനീയമായി അലങ്കരിച്ച "തിരുവോണത്തോണി" യിൽ ആറന്മുളയിലെത്തിച്ചു തുടങ്ങി. ഒരു വർഷം തിരുവോണത്തോണിയെ അപ്രതീക്ഷിതമായി ഒരു സംഘം ആളുകൾ ആക്രമിച്ച് സാധനങ്ങളൊക്കെ മോഷ്ടിച്ചു കൊണ്ടുപോയി. അടുത്ത വർഷം മുതൽ തിരുവോണത്തോണിയുടെ അകമ്പടി സേവിച്ച് കുറേ വള്ളങ്ങളും, അതിൽ തടിമിടുക്കുള്ള നാട്ടുകാരും പോയിത്തുടങ്ങി. ഈ വള്ളങ്ങളെ പള്ളിയോടങ്ങൾ എന്നു വിളിച്ചു തുടങ്ങി. ഈ വള്ളങ്ങളിലുള്ള ഒരാൾ ഭഗവാനാണെന്നാണ് സങ്കൽപം.

ഭട്ടതിരി കുമാരനല്ലൂർക്ക് താമസം മാറ്റിയെങ്കിലും തിരുവോണഊട്ട് ഇന്നും പൂർവ്വാധികം ഭംഗിയായി നടന്നു വരുന്നു.

പള്ളിയോടങ്ങളിലേറി ക്ഷേത്രത്തിലെത്തുന്ന ഭക്തർക്ക് വിളമ്പുന്ന സദ്യയാണ് വള്ളസദ്യ. വള്ളസദ്യ അന്നദാനപ്രഭുവായ ശ്രീ പാർത്ഥസാരഥിയുടെ ഇഷ്ടവഴിപാടാണ്. സന്താനസൗഭാഗ്യത്തിനും, ആയുരാരോഗ്യ സൗഖ്യത്തിനും, രോഗശാന്തിക്കും, ഇഷ്ടകാര്യലബ്ധിക്കും വേണ്ടി ഭഗവദ് ഭക്തന്മാർ നടത്തുന്ന നേർച്ച വഴിപാടാണ് വള്ളസദ്യ.

അതിലേറ്റവും പ്രധാനം അഷ്ടമിരോഹിണിനാളിൽ നടത്തു "മഹാ" വള്ളസദ്യയാണ്. സ്ത്രീപുരുഷഭേദമെന്യേ, ജാതിമതഭേദമെന്യേ ആബാലവൃദ്ധം ജനങ്ങളും പങ്കെടുക്കുന്ന സമൂഹസദ്യയാണത്. അന്നേ ദിവസം പള്ളിയോടത്തിലേറി വരുന്ന ഭക്തർക്കു മാത്രമായിട്ട് നടത്തുന്നതല്ല അഷ്ടമിരോഹിണിസദ്യ. അഞ്ഞൂറ്റിയൊന്നു പറ കുത്തരിയുടെ ചോറും കറികളുമാണ് അന്ന് ഒരുക്കാറ്. എല്ലാവരും അമ്പലമുറ്റത്ത് നിരന്നിരുന്ന് സദ്യയുണ്ണും.

<u>വള്ളസദ്യ വഴിപാട്</u>

ജൂലൈ 31 മുതൽ ഒക്ടോബർ രണ്ടാം തീയ്യതി വരെയാണ് സാധാരണയായി വള്ളസദ്യ വഴിപാട് നടത്തുന്ന സമയം. വള്ളസദ്യ നേർച്ച നടത്തുന്ന ഭക്തൻ ആദ്യം ഒരു തിയ്യതി നിശ്ചയിച്ച്, ഏതു പള്ളിയോടത്തിനാണ് സദ്യ സമർപ്പിക്കുവാൻ താൽപര്യപ്പെടുന്നത് എന്ന് തീരുമാനിക്കണം. ആ തിയ്യതിയിൽ പള്ളിയോടവുമായി വരാൻ പള്ളിയോടക്കാർക്ക് അപേക്ഷ സമർപ്പിക്കണം. അതിനു ശേഷം പള്ളിയോടത്തിന്റെ പേരും തിയ്യതിയുമൊക്കെ പള്ളിയോട സേവാസംഘത്തേയും, ദേവസ്വം അധികൃതരേയും അറിയിക്കണം. (അതിന് പ്രത്യേകമായി തയ്യാറാക്കിയ അപേക്ഷാഫോം ഉണ്ട്). "എല്ലാം ഓക്കേ" എന്ന് അറിയിപ്പു കിട്ടിയാലുടനെപള്ളിയോടത്തിൽ വരുന്നവരുടെ എണ്ണവും ക്ഷണിക്കാനുദ്ദേശിക്കുന്ന ബന്ധുമിത്രാദികളുടെ എണ്ണവും അറിയിക്കണം. ഇവർക്കൊക്കെ സൗകര്യപ്രദമായിരുന്ന് ഭക്ഷണം കഴിക്കാൻ സദ്യാലയവും ബുക്ക് ചെയ്യണം. 65,000 രൂപയാണ് ഒരു വള്ള സദ്യയ്ക്കുള്ള ചിലവ്. 250 പേർക്കാണ് ഒരു വള്ള സദ്യ

യൊരുക്കുക. പരമാവധി 64 കൂട്ടം വിഭവങ്ങളാണ് വിളമ്പുക.

ഇങ്ങനത്തെ വിവരണങ്ങളൊക്കെ കേട്ട് ഞങ്ങൾ പമ്പാനദിക്കു കുറുകേയുള്ള പാലത്തിലൂടെ നദിയുടെ അക്കരെയെത്തി. കാറുകൾ ''തോട്ടപ്പുഴശ്ശേരി'' എന്ന പള്ളിയോടം അടുപ്പിച്ചു നിർത്തിയ കടവിലെത്തി. ഡ്രൈവർമാരോട് ക്ഷേത്രത്തിന്റെ കിഴക്കേ നടയിൽ തിരിച്ചു ചെല്ലാൻ പറഞ്ഞു.

<u>തോട്ടപ്പുഴശ്ശേരി പള്ളിയോടം</u>

റാന്നി മുതൽ ചെന്നിത്തലവരെയുള്ള 52 കരകളിലെ വള്ളങ്ങളാണ് ആറന്മുള ഉത്രട്ടാതി വള്ളംകളിയിലും, വള്ളസദ്യയിലും, അഷ്ടമിരോഹിണി വള്ളസദ്യയിലും പങ്കെടുക്കന്ന ചുണ്ടൻവള്ളങ്ങൾ. പള്ളിയോടങ്ങളെ അവയുടെ വലിപ്പത്തിന് അനുസൃതമായി ''എ'' ബാച്ച് പള്ളിയോടങ്ങൾ എന്നും ''ബി'' ബാച്ച് വള്ളങ്ങളെന്നും തരംതിരിച്ചിട്ടുണ്ട്. ഞങ്ങൾക്ക് ഇന്ന് ''പാസ്സ്'' കിട്ടിയിരിക്കുന്നത് ബി - ഇനത്തിൽപെട്ട തോട്ടപ്പുഴശ്ശേരി വള്ളസദ്യയിൽ പങ്കെടുക്കാനാണ്. 30 മീറ്റർ നീളവും 1.92 മീറ്റർ `ഉടമ` (ഇടവണ്ണം)യുമുള്ള ഈ വള്ളം കണ്ടപ്പോൾ അനന്തശായിയായ വിഷ്ണുഭഗവാനെയാണ് എനിക്കോർമ്മ വന്നത്! പമ്പയുടെ കുഞ്ഞോളങ്ങൾ ഈ പള്ളിയോടത്തിന്റെ വശങ്ങളിൽ തൊട്ട് നമസ്കരിച്ചു കൊണ്ടേയിരുന്നു. എന്തൊരു ഗംഭീര്യമായിരുന്നു ആ പള്ളിയോടത്തിന്! കേരളത്തിലെ ആശാരിമാരുടെ കരവിരുതം, സൗന്ദര്യബോധവും, നിർമ്മാണ ചാതുരിയും സർവ്വോപരി ശാസ്ത്രാവബോധവും ഒത്തുചേർന്ന ഒരു നിർമ്മിതിയാണ് ഞങ്ങൾ ആ ചുണ്ടൻവള്ളത്തിൽ ദർശിച്ചത്.

കുറച്ച് പുരുഷന്മാർ വള്ളത്തിന്റെ ഏറ്റവും പുറകിലുള്ള ഭാഗത്ത് ക്ഷേത്രത്തിൽ നിന്നും പൂജിച്ചു നൽകിയ ഭീമൻ പൂമാല തൂക്കിയിടാനുള്ള ശ്രമത്തിലായിരുന്നു. ''അമരം'' എന്നറിയപ്പെടുന്ന പിൻഭാഗം കണ്ടാൽ അനന്തൻ ഫണംവിടർത്തി നിൽക്കുകയാണോയെന്നു തോന്നും! പള്ളിയോടത്തിന്റെ അമരത്തിൽ നവഗ്രഹസങ്കൽപ്പത്തോടെ, നെറ്റിപ്പട്ടം പോലത്തെ അമരച്ചാർത്തുണ്ട്. ചുവന്ന വെൽവെറ്റിൽ ഒന്നിനു താഴെ ഒന്നായി ഒൻപത് സ്വർണ്ണക്കുമിളകൾ. അമരത്തിന്റെ ഇരു വശത്തുമായി സൂര്യചന്ദ്രന്മാരെ പ്രതിനിധാനം ചെയ്ത് രണ്ട് കുമിളകൾകൂടി കണ്ടു. വള്ളത്തിന്റെ അമരം നല്ല ഉയരമുള്ള മണൽത്തിട്ടയോട് ചേർന്നാണ് നിർത്തിയിരുന്നത്. എന്നാൽ മാത്രമേ ജലനിരപ്പിൽ നിന്നും ആറു മീറ്ററോളം ഉയർന്നു നിൽക്കുന്ന അമരത്ത് മാലയുടെ അറ്റം കോർത്തിടാനാകൂ. ഈ മാല നർത്തകികളുടെ പിന്നിയിട്ട നീണ്ട മുടിപോലെ ഞാന്നു കിടക്കും. മഞ്ഞയും ഓറഞ്ചും നിറമുള്ള ജമന്തിപ്പൂക്കൾ, അരളി, വാടാമല്ലി, പച്ചിലകൾ എന്നിവയൊക്കെ കോർത്ത് മനോഹരമാക്കിയ മാലയാണ് (തുമ്പിക്കൈയുടെ വണ്ണമുണ്ട് അതിന്!).

സ്ത്രീകൾ പള്ളിയോടത്തിൽ തൊടുന്നതും, കയറിയിരുന്ന് യാത്ര ചെയ്യുന്നതും നിഷിദ്ധമാണ്. പരമ്പരാഗതമായി പാലിച്ചു പോരുന്ന ആചാരമാണത്.

ഒരു കാര്യം ഞാൻ ശ്രദ്ധിച്ചു - വള്ളത്തിന്റെ ആകെ നീളത്തിന്റെ പകുതി ഭാഗമേ വെള്ളത്തിൽ തൊട്ടു കിടക്കുന്നുള്ളൂ. മുൻഭാഗം - കുമ്പ് അഥവാ അണിയം - വെള്ളത്തിൽ നിന്നും വളരെ ഉയർന്നാണ് നിൽക്കുന്നത്. അതിന്റെ അറ്റം സ്വർണ്ണം പോലെ തിളങ്ങുന്ന പിച്ചള കൊണ്ടു പൊതിഞ്ഞിട്ടുണ്ട്.

വള്ളം തുഴയുന്നവർക്ക് കൃത്യമായ എണ്ണവും സ്ഥാനങ്ങളുമുണ്ട് - അവയ്ക്കെല്ലാം അർത്ഥവുമുണ്ട്. അമരത്ത് നാലുപേർ പങ്കായമേന്തും - നാലു പങ്കായങ്ങൾ എന്നാൽ ചതുർവേദങ്ങൾ; 64 തുഴക്കാർ 64 കലകൾ; വള്ളത്തിന്റെ വെടിത്തടിക്കു നിൽക്കുന്ന 8 പേരെ അഷ്ടദിക്ക് പാലകരായും സങ്കൽപ്പിച്ചിരിക്കുന്നു.

വള്ളത്തിന്റെ ''ഷെഡ്ഡ്'' കരയിൽ നിന്നും അൽപം ദൂരെയായി കണ്ടു.

ഈ കാഴ്ചകളൊക്കെ കണ്ടും ഫോട്ടോയെടുത്തും അൽപം നിരാശപ്പെട്ടും നിൽക്കുകയായിരുന്നു ഞാൻ. കാരണം, എനിക്ക് പള്ളിയോടത്തിൽ കയറാൻ പറ്റില്ലല്ലോ. എവിടെ നിന്നാണെന്നറിയില്ല, ഒരു ''കാർവർണ്ണൻ'' ഒരു കടത്തു വള്ളവുമായി ആ കടവിലെത്തി. ഉടനെസോംനാഥ്ജിയും വേണുജിയും ഞങ്ങളെ നാലു സ്ത്രീകളെ അതിൽ കയറ്റി പള്ളിയോടത്തിന് അക മ്പടിസേവിച്ച് കുറച്ചുദൂരം വരാൻ ഏർപ്പാടു ചെയ്തു. ''ആശമ്മയുടെ മുഖം ഇപ്പോഴാണ് തെളിഞ്ഞത്'' എന്ന് വേണുജി അഭിപ്രായപ്പെട്ടു.

പെട്ടെന്ന് രണ്ടു മൂന്നു കാറുകൾ കടവിലെത്തി. വഴിപാടുകാരും, തുഴ ച്ചിൽകാരും വള്ളത്തിനടുത്തെത്തി. വഴിപാടുകാരി പള്ളിയോടത്തിനും കര ക്കാർക്കും ഭക്ത്യാദരപൂർവ്വം വെറ്റ - പോലയും ദക്ഷിണയും നൽകി. പുരുഷ ന്മാർ മുണ്ടും, രണ്ടാംമുണ്ടു കൊണ്ട് തലേക്കെട്ടുമായി പള്ളിയോടത്തിൽ കയറി. ജയകുമാറും വേണുജിയും അവരുടെ കൂടെകൂടി.

ഭഗവാനെസ്തുതിക്കുന്ന വഞ്ചിപ്പാട്ടു പാടി, തോട്ടപ്പുഴശ്ശേരി പള്ളിയോടം ആറന്മുള ക്ഷേത്രത്തെ ലക്ഷ്യമാക്കി പമ്പയുടെ മാറിലൂടെ പതുക്കെ നീങ്ങിത്തു ടങ്ങി. ഞങ്ങളും കൊച്ചുവള്ളത്തിൽ അൽപദൂരം അതിനെഅനുഗമിച്ചു. ഞങ്ങ ളുടെ വള്ളം ക്ഷേത്രത്തിൽ നിന്നും അധികം ദൂരെയല്ലാത്ത ഒരു കടവിൽ അടു പ്പിച്ചു. വള്ളക്കാരന് ഒരു തുക സമ്മാനം നൽകി ഞങ്ങൾ ഇളം വെയിലത്ത് ധൃതിയിൽ നടന്ന്, കിഴക്കേ നടയിലെത്തി. പള്ളിയോടങ്ങളെ സ്വീകരിക്കുന്ന കാഴ്ച കാണാൻ വടക്കേ നടയിൽ നിന്നും പമ്പയിലേക്കിറങ്ങുന്ന 57 കൽപ്പടവു കൾ താണ്ടി ഞങ്ങൾ നാലു സ്ത്രീകളും പമ്പാതീരത്തെത്തി. വഴിപാടുകാരുടെ കുടുംബങ്ങളിലെ സ്ത്രീകൾ പുത്താലങ്ങൾ, വിളക്കുകൾ, അഷ്ടമംഗല്യം, പട്ടു ക്കുടകൾ എന്നിവയൊക്കെയായി കാത്തുനിൽക്കുകയായിരുന്നു. നാഗസ്വര ക്കാരും ''പൊൻമാലയും പൊൻമോതിരങ്ങളും'' മിന്നിച്ച് തയ്യാറെടുത്തു നിന്നു.

ഞങ്ങൾ അക്ഷമരായി കാത്തു നിൽക്കുമ്പോളതാ ''വഞ്ചിപ്പാട്ട് '' അടുത്ത ടുത്ത് കേട്ടു തുടങ്ങി. ഒന്നിനു പിന്നാലെ മറ്റൊന്നായി നാലു ചുണ്ടൻവള്ളങ്ങൾ കടവിലേക്കു വന്നുകൊണ്ടിരിക്കുന്നു. കടവിലെത്തിയ ചുണ്ടൻ വള്ളങ്ങളെ - പള്ളിയോടങ്ങളെ - ''വെറ്റ-പോല'' കൊടുത്ത് സ്വീകരിച്ച് നാഗസ്വരത്തിന്റെ അകമ്പടിയോടെ സ്വീകരിച്ചു. സ്ത്രീകൾ കുരവയിട്ടു. കോരിത്തരിപ്പിക്കുന്ന അനുഭവമായിരുന്നു അത്! പുരുഷന്മാർ ''ഗോവിന്ദ തിരുനാമ സങ്കീർത്തനം ഗോവിന്ദാഹരി, ഗോവിന്ദാ, ഹരി ഗോവിന്ദാ'' എന്നു ചൊല്ലിയാണ് പള്ളിയോ ടത്തെ എതിരേറ്റത്.

ഭഗവാൻ ശ്രീകൃഷ്ണനെകാണാൻ ദ്വാരകയിലെത്തിയ കുചേലനെശ്രീകൃ ഷ്ണനും പരിവാരങ്ങളും ചേർന്ന് സ്വീകരിക്കുന്ന ''കുചേലവൃത്തം'' വഞ്ചിപ്പാ ട്ടിലെ വരികളാണ് പള്ളിയോടത്തെ സ്വീകരിച്ച് ക്ഷേത്രത്തിന് വലംവച്ച് ആനക്കൊട്ടിലിൽ എത്തി നിലവിളക്കിനും നിറപറയ്ക്കും മുമ്പിൽ ഭക്തിയോടെ പാടുന്ന വഞ്ചിപ്പാട്ട്. പാട്ടുപാടി പാർത്ഥസാരഥിയെ സ്തുതിച്ചതിനുശേഷം എല്ലാവരും സദ്യ ഉണ്ണുവാൻ മുൻകൂട്ടി നിശ്ചയിച്ചിട്ടുള്ള സദ്യാലയത്തിലേക്കും പോകും - ഇതാണ് വള്ള സദ്യയുടെ ചട്ടം.

''അപ്പോളകത്തുന്നു ലക്ഷ്മീകൽപയായ പത്നിവെക്ക-

മപ്സര സ്ത്രീകളോടൊത്ത സഖിമാരോടും'' - എന്നൊക്കെ പാടിക്കൊ ണ്ടാണ് പള്ളിയോടത്തിൽ വന്ന പുരുഷന്മാർ പ്രദക്ഷിണം വച്ചത്. കുചേ

ലനെസ്വീകരിക്കാൻ ശ്രീകൃഷ്ണനോടൊപ്പം ലക്ഷ്മീദേവിയും സഖികളും ഒരുക്കംനടത്തി എന്നുവേണം അനുമാനിക്കാൻ.

"പാരാതെ ചെന്നെതിരേറ്റു കുചേലനെദീനദയാ" പാരവശ്യം മറ്റൊരീശ്വര നുണ്ടോ" എന്ന വരികളും കേട്ടു. പരമ്പരാഗതമായി വഞ്ചിപ്പാട്ടു പഠിപ്പിക്കുന്ന കളരികളിൽ പഠിച്ചവരും, അവർ പാടുന്നതുകേട്ടു പഠിച്ചവരും കൈകൊട്ടി താളംപിടിച്ച് ക്ഷേത്രത്തിനു പ്രദക്ഷിണം വയ്ക്കുന്ന കാഴ്ച കാണികളിൽ ദിവ്യാനുഭൂതി ഉളവാക്കും, സംശയമില്ല.

ഞങ്ങളും തോട്ടപ്പുഴശ്ശേരിക്കാരുടെ കൂടെ കൂടി പ്രദക്ഷിണം വച്ചു. വടക്കേ നടയോട് ചേർന്ന്, മുകൾ നിലയിലുള്ള സദ്യാലയത്തിലാണ് ഞങ്ങൾക്കുള്ള സദ്യ ഒരുക്കിയിരുന്നത്. പള്ളിയോടത്തിൽ വന്നവരെയാണ് ആദ്യം സദ്യാലയ ത്തിൽ കടത്തുക. അക്കൂട്ടത്തിൽ ഒരു മഹാൻ ഭഗവാനാണെന്നാണ് സങ്കൽപം.

ഞങ്ങൾ സദ്യാലയത്തിലെത്തിയപ്പോൾ ഇലയിട്ട് മിക്കവിഭവങ്ങളും വിളമ്പി ക്കഴിഞ്ഞിരുന്നു. സിന്ധുവിനോട് എന്റെ സീറ്റിൽ വേറെയാരും ഇരിക്കാതെ നോക്കണേ എന്നു പറഞ്ഞ് ഏൽപ്പിച്ചിട്ട്, വഞ്ചിപ്പാട്ടു പാടി വിഭവങ്ങൾ ചോദിച്ചു വാങ്ങുന്ന രസികൻ പരിപാടി കാണാൻ മൊബൈലുമായി ഞാൻ ധൃതിയിൽ നടന്നു. അത് "മനോരമ" യിൽ വായിച്ചിട്ടാണല്ലോ എനിക്ക് പിരിയിളകിയത്!

*(കൈലാസ് യാത്രയ്ക്കിടയിൽ എന്റെ സഹയാത്രികർ എനിക്ക് സ്നേഹ പൂർവ്വം ചാർത്തിത്തന്ന പേരാണ് "ആശമ്മ.")

(തുടരും)

# I BELIEVE.....

I believe in the supreme worth of the individual and in his right to life, liberty and pursuit of happiness.

I believe that every right implies a responsibility, every opportunity, an obligation; every possession, a duty.

I believe that the law was made for man and not man for the law; that government is a servant of the people and not their master.

I believe in the dignity of labour, whether with head or hand; that the world owes no man a living but that it owes every man an opportunity to make a living.

I believe that thrift is essential to well-ordered living and that economy is a prime requisite of a sound financial structure, whether in government, business or personal affairs.

I believe that truth and justice are fundamental to an enduring social order.

I believe in the sacredness of a promise, that a man's word should be as good as his bond; that character - not wealth or power or position – is supreme worth.

I believe that rendering of useful service is the common duty of mankind and that only in the purifying fire of sacrifices is the dross of selfishness consumed and the greatness of the human soul set free.

I believe in the all-wise and all-believing God, named by whatever name, and that the individual's highest fulfilment, greatest happiness and widest usefulness are to be found in living in harmony with His will.

I believe that love is the greatest thing in the world; that it alone can overcome hate; that right can and will triumph over might.

***(Inscription on a memorial to John D. Rockefeller, Jr., founder of New York's Rockefeller Centre)***

## CALICUT SHREE KASHI MATH VYAVASTHAPAKA COMMITTEE RECONSTITUTED

His Holiness Srimad Samyamindra Tirtha Swamiji, Mathadhipathi of Shree Kashi Math Samsthan Varanasi, has reconstituted the Calicut Shree Kashi Math Vyavasthapaka Committee, as per the Rayasa Patra issued on November 14, 2021, for five years with effect from November 16, 2021 or till further reconstitution, as follows:
Sri. S. Devadas Shenoy (President), Sri. J. Ramesh Kamath (Vice-President), Sri. S. Pramodh Pai (Secretary), Sri. V. Deepak Rao (Joint-Secretary), Sri. G. Santhosh Pai (Treasurer) and the following persons as members: Sri. M. Krishnananda Kamath, Sri. M. Bhaskar Kamath, Sri. M. Ravinath Naik, Sri. G. Prabhakar Kamath, Sri. P. Sukesh Prabhu, Sri. M.L. Jayakumar Hegden, Sri. N. Rajesh Rao, Sri. N. Arun Maller, Sri. S. Sarvotham Prabhu, Sri. S. Krishnanand Baliga and Sri. N. Vishnuprasad Rao.

## PUNYATITHI ARADHANA OF HIS HOLINESS SRIMAD BHUVANENDRA TIRTHA SWAMIJI HELD AT CALICUT SHREE KASHI MATH

The 135$^{th}$ Punyatithi Aradhana of His Holiness Srimad Bhuvanendra Tirtha Swamiji, 17$^{th}$ pontiff in the illustrious Guru-Parampara of Shree Kashi Math Samsthan Varanasi, who attained Mahasamadhi at Basrur on Margashira Suddha Pratipada in the Saka year 1808 (Friday November 26, 1886 as per the Gregorian calendar), was observed with solemnity and ardour at the Shree Vitoba-Rukmayi Mandir at Calicut Shree Kashi Math on Sunday, December 5, 2021, with bhajans and special Pooja to the portrait of His Holiness, in which the Sishya Vrinda of the Shree Samsthan participated in good numbers.
Vedamurthi Santhosh Bhat, the Archak at the Mandir, who, after performing Madhyanha Pooja to the presiding deities at the Mandir, offered Pooja to the portrait of His Holiness, colourfully decorated with flowers befitting the occasion, also delivered the customary Gunagan of His Holiness. The programme ended with the distribution of Prasadam.

## PUNYATITHI ARADHANA OF H.H. SRIMAD SUDHINDRA TIRTHA SWAMIJI AT CALICUT SHREE KASHI MATH



The 6th Punya Tithi Aradhana of His Holiness Srimad Sudhindra Tirtha Swamiji will be observed at the Calicut Shree Kashi Math in the forenoon on Monday January 10, 2022, with Bhajans, Special Pooja (at 12.00 noon) and the customary Gunagan of His Holiness, which will be followed by distribution of Prasadam (Phalar). Devotees are requested to participate in the programme and receive the blessings of Shree Hari-Guru.

Yours in the service of Shree Hari-Guru,
S. Pramodh Pai
Secretary, Calicut Shree Kashi Math Vyavasthapa Committee

## RIK YAJU SAMHITA YAGA AT MANHALURU

This year's Rik Yaju Samhita Yaga will be performed at the Sree Srinivasa Nigamagama Patasala, Mangaluru, from Wednesday, March 16 to Sunday, March 20, 2022. As part of the Yaga, Laghu poornahuthi will be offered every day at 2.30 p.m. In the evening, Asthavadhanam, Bhajan-Satsang and Deepotsavam will be held. On 20th. Mahapoornahuthi will be offered at 11.00 a.m. All devotees are invited to participate.

## SMT. VIMALA V. PAI VISHWA KONKANI PURASKARS 2021 ANNOUNCED

Massam, a collection of Konkani short stories by Antony Barkur (Antony Prakash D'Souza) has been chosen as the Best Konkani Book of the Year (Prose) for Smt. Vimala V. Pai Vishwa Konkani Sahitya Puraskar 2021.

Indradhonu Udeum, a collection of Konkani poems by Shri Uday Narasinha Mhambro, has been selected as the Best Konkani Book of the Year (Poetry) for Smt. Vimala V. Pai Vishwa Konkani Kavita Kruti Puraskar 2021.

Shri Suresh Jaywant Borkar has been identified as the recipient for the Vimala V. Pai Vishwa Konkani Jeevan Siddhi Samman 2021 for his lifetime contribution to Konkani Language pedagogy, grammar, and lexicography.

The Awards carry Prize money of Rs. One Lakh each, along with an award memento, which will be bestowed on the recipients at the Annual Vishwa Konkani Puraskar Ceremony to be held. The awards have been instituted by Shri. T.V. Mohandas Pai in the name of his beloved mother, late Vimala V. Pai, in the year 2010, and is being given away every year.

Award Jury for the year 2021 comprised Adv. Uday Bhembre, Dr. Kiran Budkuley, Shri. Payyanur Ramesh Pai, Shri. Melwyn Rodrigues, and Shri. Gokuldas Prabhu

## पत्तो बदलप

★ SRI. K. VINOD PRABHU
Sudheendra Apartment A Block
1st Floor, Door No. 112
Behind C.V. Nayak Hall
Kadri Road, MANGALORE – 575 003.

★ SRI. U. RANGANATH SHENOY
"Srilakshmi"
Kannichira Puthia Road
Thiruvangad
THALASSERY – 670103.

## व्हार्डिक

The marriage of **Chi: Sooraj**, son of Sabha's Life Member, Sri. V. Ravindra Naik and Smt. Anupama Naik, with **Sow: Ramya**, daughter of Sri. Kumbala Prakash Shenoy and Smt. Vasudha, Chennai, was solemnized at SGS Sabha Hall, Chennai, on Friday December 17, 2021.

The marriage of **Chi: Abijith**, son of Sabha's Life Member, Sri. Premananda V. Prabhu and Smt. Shobha Prabhu, with **Sow: Madhuri**, daughter of Smt. and late Sudhakar Prabhu, was solemnized at Kozhikode on Thursday December 9, 2021.

*Sabha offers its best wishes to the newly married couples.*

## देहांत



Smt. K.P. Uma Bai (98), wife of late U.Sadashiva Rao and mother of Sabha's Life Member, Sri. S. Ganesh, passed away at Kochi on Sunday December 12, 2021. She is survived by her son and daughter, S. Geetha Prabhu (wife of late T. Upendra Prabhu).

*Sabha offers its heartfelt condolences to the bereaved family.*

# खास दीस

## JANUARY 2022

15 Saturday : Commencement of Uttarayanam
17 Monday : Pournami
21 Friday : Sankashta Chaturthi – Chandrodayam 9.24 p.m
28 Fiday : Ekadashi

## FEBRUARY 2022

01 Tuesday : Amavasi- End of Pushya-masa and Hemanta Ritu
02 Wednesday : Beginning of Magha-masa and Sisira Ritu
05 Saturday : Vasantha Panchami- Nagabhisheka Pooja
07 Monday : Ratha Sapthami
12 Saturday : Ekadashi-Kumbha Samkramanam

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420,
Editor K. Surendra Rao (Editor responsible for selection of news under the PRB Act )
Printed at Kamala Offset, Calicut

